വരുന്നുണ്ട്. കാശ്മീർ, ഹിമാചൽ പോലെയുള്ളവരോട് 'മുങ്ങി'കുളിക്കാൻ പറയുന്നത് അപഹാസ്യമല്ലെ. ഇത്തരം കാര്യങ്ങളൊന്നും കണക്കിലെടുക്കാതെ സാരസ്വത ബ്രാഹ്മണരെ താഴ്ത്തിക്കെട്ടി പറഞ്ഞ് കേരളം, കർണ്ണാടകം മുതലായ പ്രദേശവാസികൾ പ്രത്യേകിച്ച് ഇവിടത്തെ തദ്ദേശീയരായ ബ്രാഹ്മണ വർഗം കാണിക്കുന്ന അവഗണനയും വിവേചനവുമാണ് സാരസ്വതർ നേരിടുന്ന ഒരു പ്രശ്നം. ഇതിന് പരിഹാരം സ്വന്തം വ്യക്തിത്വം ശരിയായി മനസ്സിലാക്കി യാഥാർത്ഥ്യം മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്തി മനോഭാവത്തിൽ മാറ്റം വരുത്താനുള്ള ശ്രമമാണ്.

കുടുംബ ഘടനയിലും ബന്ധങ്ങളിലും സംഭവിച്ച മാറ്റം വൻ പ്രശ്നങ്ങളാണ് സൃഷ്ടിച്ചിരിക്കുന്നത്. വിവാഹം, വയോജനങ്ങളുടെ രക്ഷ, തൊഴിൽ മുതലായവ സാരസ്വതരെ അലട്ടുന്ന പ്രശ്നങ്ങളാണ്. കൂട്ടുകുടുംബം ഇന്ന് അണുകുടുംബത്തിനും അതിസൂക്ഷ്മ കുടുംബത്തിനും വഴി മാറിയതിനാൽ മുമ്പത്തെ മുത്തശ്ശൻ, മുത്തശ്ശി, മക്കൾ, പേരമക്കൾ മുതലായവരടങ്ങിയിരുന്ന സന്തുഷ്ട കുടുംബം ഇപ്പോൾ അക്ഷരാർത്ഥത്തിൽ സന്തപ്ത കുടുംബങ്ങളാണ്. ഗൃഹനാഥന് കാലിൽ ഉറുമ്പ് കയറാൻ പോലും സമയമില്ലാത്ത അവസ്ഥ. മക്കൾ ഉന്നത വിദ്യാഭ്യാസം നേടി അന്യ സ്ഥലത്തും, വിദേശങ്ങളിലും ജോലി ചെയ്യുന്ന ചുറ്റുപാട്, നാട്ടിലുള്ള മക്കളും മറ്റും സ്വന്തം കുടുംബത്തോടൊപ്പം താമസിക്കുന്നത് മുതലായവ കഷ്ടപ്പെടുത്തുന്നത്, അവരെയെല്ലാം നോക്കി പോറ്റി സ്നേഹിച്ച് ലാളിച്ച് വളർത്തിക്കൊണ്ടു വന്ന വയോജനങ്ങളെയാണ്. ആ ഒരു കെട്ടുപിണഞ്ഞു നിൽക്കുന്ന അവസ്ഥയുമാണ്. ആരെയും കുറ്റപ്പെടുത്തുന്നത് ശരിയുമല്ല. ഒന്നിച്ച് പാർപ്പിക്കുന്നതിനുള്ള പ്രായോഗിക ബുദ്ധിമുട്ടുകൾ, ഉറ്റവരെയും ഉടയവരെയും ജനിച്ചു വളർന്ന വീടിനെയും മറ്റും ഉപേക്ഷിച്ച് അപരിചിതമായ സ്ഥലത്തേക്ക് പോകാനുള്ള വയോജനങ്ങളുടെ വിമുഖത മുതലായവ പ്രശ്നം രൂക്ഷമാക്കുന്നു. ഇതിന് എളുപ്പത്തിൽ പരിഹാരം കാണാൻ ഇന്ന് പൊതുവിലുള്ള പ്രവണത പ്രായമായവരെ ഏതെങ്കിലും വൃദ്ധസദനങ്ങളിൽ തള്ളി വിടുന്നതാണ്. ഇത് അവരോട് കാണിക്കുന്ന ക്രൂരമായ കൃതഘ്നതയെന്ന് ആരും ഓർക്കാറില്ല. ജീവിത സായാഹ്നത്തിൽ അവർക്ക് മാസം തോറും അയച്ചു കിട്ടുന്ന തുകയേക്കാൾ അത്യാവശ്യം ഒരിറ്റു സ്നേഹവും പരിഗണനയുമാണ്. സാരസ്വതർ ധർമ്മസങ്കടത്തിൽപെടുന്ന ഈ അവസ്ഥയ്ക്ക് പരിഹാരം സമുദായം തന്നെ ഏറ്റെടുക്കുന്നതാണ് ഉചിതം. ഒരു പ്രദേശത്ത് ഇത്തരം അനേകം പേർ പല കേന്ദ്രങ്ങളിലായി കാണും. അവരെയെല്ലാം ഒരു കേന്ദ്രത്തിൽ, കഴിയുന്നതും സമുദായ ക്ഷേത്ര പരിസരത്ത്, ജീവിത സൗകര്യങ്ങളൊരുക്കി ക്ഷേത്രത്തിന്റെയോ സമുദായ സംഘടനകളുടെയോ അതുമല്ലെങ്കിൽ ഉദാരമതികളായ സഹൃദയരായ സാമ്പത്തിക ശേഷിയുള്ള വ്യക്തികളുടെയോ മേൽനോട്ടത്തിൽ സംരക്ഷിക്കുന്നതാണ്. മക്കളും മറ്റും ഇവരുടെ ഉത്തരവാദിത്വം ഇങ്ങനെ കൈമാറി തങ്ങളുടെ കടമ തീർത്തു എന്ന് കരുതാതെ കൂടെക്കൂടെ സൗകര്യപ്പെടുമ്പോഴെല്ലാം സ്വന്തം കുടുംബത്തോടൊപ്പം ഇവരെ സന്ദർശിച്ച് സ്നേഹത്തോടെ കുശലാന്വേഷണം നടത്തുകയും അവരുടെ ക്ഷേമത്തെക്കുറിച്ച് അന്വേഷിച്ച്

വേണ്ടത് ചെയ്യാൻ അടുത്തുള്ള ബന്ധുക്കളോടും സ്നേഹിതരോടും അപേക്ഷിക്കുന്നത് ഈ വയോജനങ്ങളെ ഒറ്റപ്പെടലിൽ നിന്നുണ്ടാവുന്ന മനോവേദനഅകറ്റി സുരക്ഷിതത്വ ബോധമുണ്ടാക്കാൻ വളരെ പ്രയോജനപ്പെടും. വയോജനകേന്ദ്രങ്ങളുടെ സുഗമമായ നടത്തിപ്പിനുള്ള ചെലവ് സാമ്പത്തിക ശേഷിയുള്ള മക്കളും ബന്ധുക്കളും സംഘടനകളും വഹിച്ചേ പറ്റൂ. ആരാധനാലയങ്ങളും ഇത് ഈശ്വരാരാധനയുടെ ഒരു ഭാഗമായി കരുതേണ്ടതാണ്. നമ്മുടെ ഗുരുജനങ്ങളെ പൊതുവിൽ ഇന്ന് കാണുന്ന മറ്റ് വൃദ്ധസദനങ്ങളിൽ നടതള്ളി ഉത്തരവാദിത്വത്തിൽ നിന്ന് കൈകഴുകുന്നത് ഏറ്റവും നിന്ദ്യമായ കൃതഘ്നതയാണ്.

ഷോഡശ സംസ്കാരങ്ങളിൽ വെച്ച് ഏറ്റവും പ്രധാനപ്പെട്ടതായി മുമ്പ് കണക്കാക്കിയിരുന്നത് വിവാഹമായിരുന്നു. ആ ബന്ധത്തെ അത്യധികം പാവനമായി കരുതിയിരുന്നു. തലമുറകളുടെ പിൻതുടർച്ചയ്ക്കായി മക്കളുടെ വിവാഹം നടത്തിക്കേണ്ടത് പിതാവിന്റെ പ്രഥമ കർത്തവ്യവുമായിരുന്നു. പെൺകുട്ടികളുടെ വിവാഹം, കുട്ടി പ്രായപൂർത്തിയാകുന്നതിന് മുമ്പ് (മാനദണ്ഡം ഇന്നത്തേതല്ല) വിവാഹം ചെയ്ത് കൊടുത്തില്ലെങ്കിൽ കുടുംബത്തിനെഭ്രഷ്ട് കൽപിക്കുക പോലും ചെയ്യുന്നത് സാമൂഹിക നീതിയായിട്ടേ കരുതിയിരുന്നുള്ളൂ. അതിനാൽ കുട്ടികളുടെ വിവാഹം യഥാസമയം ബന്ധുക്കളുടെയും സമുദായത്തിന്റെയും അംഗീകാരത്തോടെ നടത്തിക്കുന്നതായിരുന്നു പതിവ്. ന്യായാധിപരും മന്ത്രിമാരുമൊക്കെ അധികാരമേൽക്കുമ്പോൾ ചെയ്യുന്ന പ്രതിജ്ഞ പോലെ വിവാഹ സമയത്ത് വധൂവരൻമാർ ചെയ്യുന്ന പ്രതിജ്ഞകൾ അലംഘനീയമായിട്ടാണ് കരുതിയിരുന്നത്. ജീവിത പങ്കാളികളാകുന്ന സ്ത്രീ പുരുഷൻമാർ പരസ്പരം സമഭാവനയോടെ സ്ത്രീയെ പുരുഷൻ ധർമ്മപത്നിയായും അർദ്ധാംഗിയായും, സ്ത്രീ പുരുഷനെദൈവതുല്യനായും ആണ് ഭാവിച്ചിരുന്നത്. കാലം മാറി സമൂഹത്തിന്റെ കാഴ്ചപ്പാടും മാറി. അതുകൊണ്ട് ഈ തലത്തിൽ തികഞ്ഞ അരാജകത്വവും ഉണ്ടായി. ഇന്ന് 'കുട്ടികളുടെ' വിവാഹത്തിന് പകരം യുവതീ യുവാക്കളുടെ വിവാഹം നടക്കുന്നു. കുട്ടികൾ വളർന്ന് വലുതായി സ്വന്തം കാര്യം തീരുമാനിക്കാൻ പ്രാപ്തരാകുന്നതിനാൽ മാതാപിതാക്കൾക്കോ രക്ഷിതാക്കൾക്കോ വിവാഹ നിശ്ചയത്തിൽ നാമമായ പങ്കേ നിറവേറ്റാനാകൂ.

വിവാഹ കാര്യത്തിൽ സാരസ്വതർ നേരിടുന്ന പ്രതിസന്ധി ഒട്ടുമുക്കാലും സ്വയംകൃതവുമാണ്. സ്ത്രീധനം, ജാതകപ്പൊരുത്തത്തിലുള്ള അതിരുകവിഞ്ഞ വിശ്വാസം, അനാവശ്യമായ ആർഭാടം മുതലായവയാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. ജ്യേഷ്ടാ നക്ഷത്രത്തിൽ ജനിച്ചവൾക്ക് വരൻ കുടുംബത്തിൽ ജ്യേഷ്ഠൻ തന്നെ വേണം. മൂലം നക്ഷത്രത്തിൽ ജനിച്ചവൻ കുടുംബത്തിന് നാശമുണ്ടാക്കും എന്നിങ്ങനെയുള്ളവ അബദ്ധധാരണകളാണ്. മുമ്പൊക്കെ മകൾക്ക് വരനെതേടി അച്ഛൻ പെടുന്ന പാട് എല്ലാവരുടെയും സഹതാപം നേടിയിരുന്നു. കഠിനപ്രയത്നം കൊണ്ട് വല്ല തരത്തിലും വരനെകണ്ടെത്തിയാൽ അടുത്ത കടമ്പ സ്ത്രീധനപ്രശ്നമാണ്. സ്നേഹിച്ച് വളർത്തിയ പെൺകുട്ടി വിവാഹിതയായി വേറൊരു കുടുംബാംഗമാകുന്നതിനാൽ സ്നേഹത്തിന്റെ പ്രതീകമായി കഴിവിന്നനുസരിച്ച് അച്ഛൻ കൊടുക്കുമായിരുന്ന തുക വരദക്ഷിണ എന്നാണറിയ

പ്പെട്ടിരുന്നു. എന്തു ദാനം ചെയ്യുമ്പോഴും സ്വീകർത്താവിന്ന് ദക്ഷിണ കൊടുക്കണമെന്ന വിശ്വാസമുണ്ട്. ഇതാണ് ഇപ്പോൾ 'സ്തീധനം' എന്ന പേരിൽ കരാള രൂപമെടുത്തിരിക്കുന്നത്. സ്വീകരിക്കുന്ന സ്ത്രീയെ പോറ്റാനുള്ള പുരുഷന്റെ ബാദ്ധ്യത നിറവേറ്റുന്നതായിരിക്കാം ഇതിന്റെ ഉദ്ദേശം. എന്തായാലും സ്ത്രീധനത്തോടുള്ള അത്യാർത്തി ഇന്ന് ഭയങ്കര ശാപമാണെന്നേ പറയാനുള്ളു. പ്രത്യേകിച്ചും ഇടത്തരം കുടുംബങ്ങൾക്കും പാവപ്പെട്ടവർക്കും. മകളുടെ വിവാഹം, ഉപനയനം, പിറന്നാൾ മുതലായ ആഘോഷങ്ങൾക്ക് സാമ്പത്തിക ശേഷിയുള്ളവർ കാണിക്കുന്ന അനാവശ്യ ആർഭാടവും ധൂർത്തും കണ്ട് ഇടത്തരക്കാരും പാവപ്പെട്ടവരും അതുപോലെ പ്രവർത്തിക്കുന്നതിന്റെ ഫലമെന്തെന്ന് പറയേണ്ടതില്ലല്ലോ. ചേര ഓടുന്നത് കണ്ട് ഞാഞ്ഞൂലും ഓടാൻ ശ്രമിക്കുന്നത് പോലെയാണത്. ആഘോഷങ്ങളുടെ ആദ്ധ്യാത്മിക മൂല്യങ്ങൾക്ക് കോട്ടം തട്ടാതെ കാര്യങ്ങൾ ഭംഗിയായി നിർവ്വഹിച്ച് ചെലവിനായി നീക്കിവച്ച തുകയിൽ മിച്ചം വച്ച് വധൂവരൻമാരുടെ പേരിൽ നിക്ഷേപിക്കുകയോ നിർദ്ധനകുടുംബത്തിലെ പെൺകുട്ടിയുടെ വിവാഹത്തിനായി സഹായിച്ച് അവരുടെ സന്തോഷത്തിൽ നിർവൃതി കൊള്ളുന്നതോ അല്ലേ അഭികാമ്യം.

സ്ത്രീധനസമ്പ്രദായത്തിനും ജാതകഭ്രമത്തിനും കഴിവിന്നതീതമായത് അനുകരിക്കുന്നതിനും എതിരെ സമുദായത്തിൽ ശക്തമായ അവബോധം സൃഷ്ടിക്കലാണ് ഇതിനുള്ള പ്രതിവിധികളിലൊന്ന്. ഇത് കുറ്റകരമായി പ്രഖ്യാപിച്ച് വാങ്ങുന്നതും കൊടുക്കുന്നതും ശിക്ഷാർഹമാക്കിയുള്ള നിയമം പലതും നിലവിലുണ്ട്. ഒന്നും ഫലപ്രദമല്ലെന്ന് മാത്രം. സർക്കാരുകൾ ഉണ്ടാക്കുന്ന നിർവ്വീര്യങ്ങളായ നിയമത്തിന് പകരം സമൂഹ മനസ്സാക്ഷിയെ ഇതിനെതിരെ ആക്കുകയാണ് ഫലപ്രദം. ഉന്നതവിദ്യാഭ്യാസം നേടി ഉയർന്ന സാമ്പത്തിക നിലയിലെത്തിയ യുവതീയുവാക്കൾ വിചാരിച്ചാൽ ഈ ദുഷിച്ച സമ്പ്രദായം ഇല്ലാതാക്കാൻ കഴിയും. സ്ത്രീധനം വാങ്ങി തനിക്ക് വിവാഹം വേണ്ടെന്ന് യുവാവും അതുകൊടുത്തു താൻ വിവാഹിതയാകില്ലെന്ന് യുവതിയും ദൃഢനിശ്ചയം ചെയ്യണം. മാത്രമല്ല യോഗ്യയായ ഒരു പാവപ്പെട്ട പെൺകുട്ടിയെ കെട്ടി ആ കുടുംബത്തിന് ആശ്രയമാകണമെന്ന് യുവാവും അതുപോലെ മനപ്പൊരുത്തമുള്ള നിർദ്ധനയുവാവിനെവരിച്ച് ആ കുടുംബത്തിന് താങ്ങും തണലുമാകണമെന്ന് യുവതിയും തീരുമാനിക്കുന്നത് അവർ ഈ ജന്മത്തിൽ എടുക്കുന്ന ശ്രേഷ്ഠകർമ്മമായിരിക്കും. മുമ്പ് പെൺകുട്ടിക്ക് വേണ്ടി ആണിനെതേടിയിരുന്നെങ്കിൽ ഇപ്പോൾ ആണിന് വേണ്ടി പെണ്ണിനെഅന്വേഷിക്കേണ്ട അവസ്ഥയാണ്. വിദ്യാഭ്യാസവും ജോലിയുമുള്ള യുവതികൾക്ക് അവർക്ക് യോജിച്ചവർ തന്നെ കിട്ടും. (സ്ത്രീധനത്തിന്റെ കാര്യത്തിൽ ഒരു വിട്ടുവീഴ്ചയുമുണ്ടാവില്ലെന്നത് മറ്റൊരു കാര്യം) ചെറുകിട കച്ചവടം, പീടികകളിലും മറ്റും ജോലി, മുതലായവയിൽ ഏർപ്പെട്ടവർക്ക് ഇന്ന് പെണ്ണുകിട്ടുന്നതിന് ഭഗീരഥ പ്രയത്നം നടത്തേണ്ടി വരുന്നു. വിവാഹ പ്രായം അതിക്രമിച്ച് മദ്ധ്യവയസ്സിൽ എത്തിയവർ പല കുടുംബങ്ങളിലും 'പുര നിറഞ്ഞു നിൽക്കുകയാണ്'. സമുദായത്തിൽ പെണ്ണിനെതേടി കിട്ടാത്തവർ ഗതികേടു കൊണ്ട് മിശ്രവിവാഹത്തിന് നിർബന്ധിതരാകുന്നു. ഇതിൽ അവരെ കുറ്റം പറയാൻ സാദ്ധ്യമല്ല. അവർക്കും ഒരു ജീവിതം വേണമല്ലോ. മിശ്ര

വിവാഹം പലപ്പോഴും യാഥാസ്ഥിതിക സമുദായത്തിൽ പിന്നീട് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. അതുപോലെയാണ് ആർഭാടമായി വിവാഹ നിശ്ചയം കഴിഞ്ഞ് ബന്ധം നടത്താതെ പോകുന്നതും, സാരസ്വതരുടെ പല കുടുംബങ്ങളും ഇക്കാരണത്താൽ മാനഹാനിയും ധനനഷ്ടവും മനോവ്യഥ പോലുള്ള നിത്യദു:ഖവും അനുഭവിക്കേണ്ടി വരുന്നുണ്ട്. ഇത്തരം പ്രശ്നങ്ങൾക്കെല്ലാം അടിസ്ഥാനകാരണം മുമ്പ് സൂചിപ്പിച്ചതു പോലെ വിവാഹബന്ധത്തെക്കുറിച്ചുള്ള ലാഘവത്തോടെയുള്ള കാഴ്ചപ്പാടാണെന്നത് നിസ്തർക്കമാണ്. സമുദായത്തിന്റെ കൂട്ടായ പ്രവർത്തനം മാത്രമേ ഇതിന് പരിഹാരമാകൂ.

പൊതുവിൽ കാണുന്ന തൊഴിലില്ലായ്മാ പ്രശ്നം സാരസ്വത ബ്രാഹ്മണരും അഭിമുഖീകരിക്കുന്നു. മുന്നാക്ക ജാതിക്കാരാണ് എന്ന കാരണത്താൽ സർക്കാരുദ്യോഗം, ബാങ്ക് ജോലി മുതലായവ എത്ര ഉന്നതമായ യോഗ്യതയുണ്ടെങ്കിൽ പോലും പലർക്കും കിട്ടാക്കനികളാണ്. പ്രവൃത്തിപാടവം, കഠിനാദ്ധ്വാനശീലം മുതലായവ കൈമുതലാക്കിയവർ ഉദ്യോഗം തേടി വിദേശത്തേക്കും മറ്റും ചേക്കേറുന്നതിനു പകരം നാട്ടിൽ തന്നെ അഭിരുചിക്കനുസരിച്ച് സ്വയംതൊഴിലിൽ പ്രവേശിച്ച് കുടുംബത്തിനും രാജ്യത്തിനും ഒരു മുതൽക്കൂട്ട് ആകുന്നതാണ് ഒരു പരിഹാരം. എന്നാൽ ഇതിന് സാമ്പത്തികമായ പിൻബലം അത്യാവശ്യമാണ്. ഇവിടെയാണ് സമുദായത്തിലെ സഹൃദയരായ സാമ്പത്തിക ശേഷിയുള്ളവരുടെ പങ്ക്. തന്റെ ആവശ്യത്തിൽ കവിഞ്ഞ സമ്പാദ്യം സദുപയോഗം ചെയ്ത് കൃതാർത്ഥരാവാനുള്ള അവസരം മുതലെടുത്ത് അവർ സമർത്ഥരും അർഹരുമായ യുവതീ യുവാക്കളെ സാമ്പത്തികമായും മാർഗ്ഗനിർദ്ദേശം നൽകിയും ആവശ്യമായാൽ മേൽനോട്ടം വഹിച്ചും അനുയോജ്യമായ സ്വയംതൊഴിൽ ചെയ്യാൻ സഹായിക്കുക എന്ന പുണ്യകർമ്മം നിർവ്വഹിക്കണം. അങ്ങനെനമ്മുടെ ചെറുപ്പക്കാരുടെ സേവനം നാട്ടിൽ തന്നെ പ്രയോജനപ്പെടുത്തുകയാണെങ്കിൽ സമുദായത്തിലെ വയോജനങ്ങൾ നേരിടുന്ന പ്രശ്നം ഒരു പരിധി വരെ കുറക്കാനും കഴിയും.

ഇന്നത്തെ മുതിർന്ന തലമുറക്ക് നമ്മുടെ സംസ്കാരവും പാരമ്പര്യവും സംരക്ഷിച്ച് വലിയ കോട്ടമില്ലാതെ ഭാവി തലമുറയ്ക്ക് കൈമാറേണ്ട ഭാരിച്ച ഉത്തരവാദിത്വത്തെക്കുറിച്ച് ബോധം കുറഞ്ഞു വരുന്നു എന്നത് വലിയ പ്രശ്നമാണ്. സഹസ്രാബ്ദങ്ങളായി നിലനിന്നു വന്ന നമ്മുടെ തനിമയും സംസ്കാരവും മറ്റുമുള്ളതിന്റെ പ്രാധാന്യം യുവതലമുറയെ ബോദ്ധ്യപ്പെടുത്തേണ്ടത് അത്യാവശ്യമാണ്. ഇന്നത്തെപ്പോലെ പൊതുജനസമൂഹത്തിൽ നിന്നും തികച്ചും ഒറ്റപ്പെടാതെ നമ്മുടെ തനിമയെ കഴിയുന്നത്ര നിലനിർത്താൻ അവരെ പ്രാപ്തരാക്കേണ്ടതുണ്ട്. ഇതിന് ഉപദേശിച്ചിട്ടോ ഭീഷണിപ്പെടുത്തിയിട്ടോ അനുസരിപ്പിക്കുന്നതിന് പകരം നമ്മുടെ പ്രവർത്തികൾ കണ്ട് അവർക്ക് അനുകരിക്കാൻ സാഹചര്യമുണ്ടാക്കുന്നതാണ് സ്ഥായിയായ ഫലമുണ്ടാക്കുന്നത്. അതുകൊണ്ട് ഗൃഹനാഥൻ കുടുംബാംഗങ്ങൾക്ക് മാതൃകയായിതീരണം. ഇന്നത്തെ തിരക്കുപിടിച്ച ജീവിതത്തിൽ വീട്ടുകാരുമായി നിത്യേനകുറച്ചു സമയമെങ്കിലും സ്നേഹത്തോടെ പെരുമാറി അവരുടെ പ്രശ്നങ്ങളറിഞ്ഞ് പരിഹരിച്ചു കൊടുക്കുന്നതിന് നിർബന്ധമായും സമയം കണ്ടെത്തുന്നത് കുടുംബത്തിൽ

സന്തോഷവും സുരക്ഷിതത്വബോധവും ഉണ്ടാക്കും. നവോത്ഥാനം, പുരോഗമനം, സ്ത്രീപുരുഷ സമത്വം മുതലായവയുടെ പേരിൽ ഇന്ന് കാണുന്ന കോപ്രായങ്ങളിൽ മയങ്ങിപ്പോകാതെ സ്വന്തം പൈതൃകവും സംസ്കാരവും മനസ്സിലാക്കി പ്രവർത്തിക്കാൻ കുട്ടികളെ സഹായിക്കേണ്ടത് മുതിർന്നവർ സ്വന്തം പ്രവർത്തി കൊണ്ടാണ്. മദ്യം, മയക്കുമരുന്ന്, ദൃശ്യശ്രാവ്യമാധ്യമങ്ങൾ മുതലായവയുടെ അടിമകളാകാതിരിക്കാൻ കുട്ടികളുടെ മേൽ സദാ കണ്ണുവെച്ചില്ലെങ്കിൽ ദുരന്തമായിരിക്കും ഫലം.

ഭൗതികതലത്തിൽ നാം നേരിടുന്ന ചില പ്രശ്നങ്ങൾക്ക് പുറമെ ആദ്യാത്മികതലത്തിലും പരിഹാരം കാണേണ്ട ഗൗരവമേറിയ പ്രശ്നങ്ങളുണ്ട്. മനുഷ്യജീവിതത്തിന് തുല്യ പ്രാധാന്യമുള്ള രണ്ടു തലങ്ങളാണ് ഭൗതികവും ആത്മീയവും. ഇവ രണ്ടും ഒരുപോലെ ശ്രദ്ധയാകർഷിക്കുന്നു. ഒറ്റ ചിറകുകൊണ്ട് പറക്കാൻ പറ്റാത്തതു പോലെ ഒന്നിനെമാത്രം പരിപോഷിപ്പിച്ച് മറ്റൊന്നിനെഅവഗണിക്കുന്നതാണ് ഇന്ന് നാം നേരിടുന്ന അപചയങ്ങൾക്ക് അടിസ്ഥാനകാരണം.

ഭൗതികതലത്തിൽ കുറ്റം ചെയ്യുന്നതിൽ നിന്നു മാത്രം നമ്മെ പിന്തിരിയാൻ പ്രേരിപ്പിക്കുന്നതാണ് നീതിന്യായ വ്യവസ്ഥകളും ശിക്ഷകളും. അതുപോലെ ആത്മീയതലത്തിൽ നമ്മുടെ കർമ്മങ്ങൾക്കനുസരിച്ച് ശിക്ഷിക്കാനും രക്ഷിക്കാനും അദൃശ്യമായ ഒരു പരാശക്തി (എന്തു പേരും വിളിക്കാം). നമുക്ക് മുകളിൽ സദാ നമ്മെ സസൂക്ഷ്മം വീക്ഷിച്ച് കൊണ്ടിരിക്കുന്നു എന്ന തിരിച്ചറിവ് തെറ്റു ചെയ്യുന്നതിൽ നിന്ന് പിന്തിരിപ്പിക്കുക തന്നെ ചെയ്യും. ഇതെല്ലാം വിഡ്ഢിത്തവും അന്ധവിശ്വാസവുമെന്ന് ഉദ്ഘോഷിക്കുന്നവർ ഇന്ന് ലോകത്ത് കാണുന്ന അക്രമം, ഭീകരത, ചതി, അസഹിഷ്ണുത മുതലായവയുടെ മൂലകാരണമെന്തെന്ന് ചിന്തിക്കണം. മുകളിൽ പറഞ്ഞ വിശ്വാസകുറവല്ല കാരണമെന്ന് പറയാനെളുപ്പമാണ്. എന്നാൽ എന്തുകൊണ്ടാണ് എന്ന് ഇവർക്ക് തീർത്ത് പറയാൻ കഴിഞ്ഞിട്ടുണ്ടോ? സൂര്യനിൽ നിന്ന് അൾട്രാവയലറ്റ് രശ്മികൾ ഭൂമിയിൽ പതിച്ച് നാശം വിതക്കുന്നത് തടയുന്നത് ഓസോൺ പാളിയാണല്ലോ. അതിന് കേടു സംഭവിച്ചാൽ ദുരന്തമാണ് ഫലമെന്ന് സമ്മതിക്കുന്നു. അതുപോലെ കുറ്റം ചെയ്യാൻ മനസ്സിനെപ്രേരിപ്പിക്കുന്ന പ്രവണതയെ തടയുന്നതാണ് ആത്മീയതയിൽ ഉള്ള വിശ്വാസമെന്ന് സമ്മതിച്ചേ പറ്റൂ.

ഭാഗ്യത്തിന് പൊതുവിൽ സാരസ്വത ബ്രാഹ്മണ സമാജത്തിൽ ദൈവവിശ്വാസം, ഗുരുഭക്തി മുതലായവ ഏറെക്കുറേ ഇന്നും നിലനിൽക്കുന്നുണ്ട് എന്നത് ആശ്വാസം തന്നെ. പക്ഷെ യുക്തിചിന്ത, നിരീശ്വരവാദം, പുരോഗമനത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് മുതലായവയുടെ സ്വാധീനത്താൽ നമ്മുടെ യുവതലമുറ വഴി തെറ്റിപ്പോകുമോയെന്ന ആശങ്ക നിലനിൽക്കുന്നു. ഇത് അകറ്റാനുള്ള ശ്രമം വ്യക്തികളിൽ നിന്നും കുടുംബത്തിൽ നിന്നും സമുദായത്തിൽ നിന്നും തന്നെ തുടങ്ങണം. ഇതിന് മനസ്സിനെഈശ്വരോന്മുഖമാക്കാൻ സഹായിക്കുന്ന സന്ധ്യാവന്ദനം, കുടുംബത്തോടെയുള്ള ക്ഷേത്രദർശനം, ധർമ്മഗുരുസേവ മുതലായവ പ്രോത്സാഹിപ്പിക്കണം. നമുക്ക് വിധിച്ചിട്ടുള്ള നിത്യ

കർമ്മങ്ങൾ മുറ പോലെ നിറവേറ്റണം. മുതിർന്നവരെ അനുകരിച്ച് ചെറുപ്പക്കാരും പ്രവർത്തിക്കുന്ന സാഹചര്യമുണ്ടാക്കണം.

സാരസ്വത ബ്രാഹ്മണർക്ക് മുഴുവൻ വൈദികവൃത്തി ചെയ്യാൻ കഴിയാത്ത സാഹചര്യത്തിൽ ഇത്തരം കാര്യങ്ങൾ നമുക്ക് വേണ്ടി അവ ചെയ്യാൻ നമ്മിലെ ഒരു വിഭാഗത്തെ അർച്ചകരായും പുരോഹിതരായും മറ്റും ചുമതലപ്പെടുത്തിയിട്ടുണ്ടല്ലോ. അവർ നമുക്ക് വേണ്ടി ചെയ്യുന്ന അനുഷ്ഠാനങ്ങളുടെ ഫലം നമുക്കുള്ളതാണ്. ശരിയായാലും തെറ്റായാലും. അതിനാലാണ് നാം ദക്ഷിണ കൊടുക്കേണ്ടത്. അതു കൂലിയല്ല. അതിനാൽ വിലപേശലും പാടില്ല. അടുത്ത കാലത്തായി പല വൈദികരും പ്രാർത്ഥനയിലും മന്ത്രോച്ചാരണത്തിലും വേണ്ടത്ര അവധാനത കാണിക്കാറില്ലെന്നത് ഒരു ദുഃഖസത്യമാണ്.

മന്ത്രോഃ ഹീനഃ സ്വരതോ വർണ്ണതോ വാ
മിത്ഥ്യാ പ്രയുക്തോ നതമർത്ഥമാഹ
സ വാഗ്വജ്രം യജമാനം ഹിനസ്തി
യഥേന്ദ്ര ശത്രുഃസ്വരതോപരാധാത്

വേദംഗമായ പാണിനീയ ശിക്ഷാ എന്നതിൽ ഇങ്ങനെപറഞ്ഞു കാണുന്നത് ശ്രദ്ധേയമാണ്.

മന്ത്രം ഉച്ചരിക്കുന്നതിൽ സ്വരമോ വർണ്ണമോ കുറഞ്ഞാലോ തെറ്റായി പ്രയോഗിച്ചാലോ ഉദ്ദേശിച്ച ഫലം കിട്ടില്ല. ആ തെറ്റ് വാഗ്വജ്രമായി യജമാനനെനശിപ്പിക്കുകയാണ്. അപ്പോൾ പുരോഹിതന്റെ പ്രമാദം നമ്മെയാണ് ബാധിക്കുക.

ദീർഘകാലം ഉഗ്രമായ തപസ്സനുഷ്ഠിച്ച് പ്രത്യക്ഷപ്പെടുത്തിയ ഉപാസനാമൂർത്തിയോട് 'നിർദേവത്വം' വരിക്കാൻ ഉദ്ദേശിച്ച കുംഭകർണ്ണൻ ആവശ്യപ്പെട്ട വരം നിദ്രേവത്വം എന്നായതിന്റെ വിനനമുക്കറിയാമല്ലോ. അതുപോലെ പ്രാർത്ഥനയിൽ 'കല്ല്യാണാദ്ഭൂത ഗാത്രായ കാമിതാർത്ഥ പ്രദായിനേ' എന്നതിൽ 'പ്രദായിനീ' എന്ന് പ്രയോഗിച്ചു കാണുന്നു. ഒന്നോ രണ്ടോ പേരല്ല വിവിധ പ്രദേശങ്ങളിൽ നിന്നു വരുന്ന പല വൈദികരും ഇങ്ങനെചൊല്ലിക്കാണുന്നു. ''മോന്തായം വളഞ്ഞാൽ അറുപത്തിനാലും വളയും'' എന്നതിനാലാണോ എന്നറിയില്ല. ഇങ്ങനെശ്രദ്ധയില്ലാതെ ലാഘവത്തോടെ പ്രവർത്തിക്കുന്നത് അവരെ പുരോഹിതർ എന്നതിന് പകരം പുരോഹതർ ആക്കുകയല്ലേ. എടുത്തു പറയേണ്ട മറ്റൊരു കാര്യം വിവാഹം, ഉപനയനം, ശേഷക്രിയാദികൾ മുതലായവയ്ക്ക് പുരോഹിതർ വസൂലാക്കുന്ന തുകയെ സംബന്ധിച്ചാണ്. ഇപ്പോൾ മിക്കതിനും ഒരു പാക്കേജ് ആണ്. അവർ മുന്നോട്ട് വെക്കുന്ന പാക്കേജ് മറ്റുള്ളവർ സ്വീകരിച്ച് കാര്യം നടത്തിക്കും. ഇടത്തരക്കാരും പാവപ്പെട്ടവരുമാണ് ധർമ്മസങ്കടത്തിലാകുന്നത്. നിശ്ചയിച്ച നേർച്ചകളായ അനുഷ്ഠാനങ്ങളും മറ്റും നടത്താതിരിക്കാനും മനസ്സു വരില്ല. അവർ അതിന് വേണ്ടി വളരെ ബുദ്ധിമുട്ടുകയും ചെയ്യും. ഒരാളുടെ അച്ഛന്റെ മരണശേഷം ശേഷക്രിയകൾക്കായി പുരോഹിതർ ആവശ്യപ്പെട്ട വൻ തുക സ്വരൂപിക്കുന്നതിനുള്ള ക്ഷീണം തീരും മുമ്പേ അമ്മയും മരിച്ചുവത്രെ. അമ്മയുടെ ശേഷക്രിയയ്ക്ക് എന്തു ചെയ്യണമെന്നറിയാതെ കടം വീട്ടാൻ കരുതിയ ഒരു ചെറിയ തുകയുമായി പുരോഹിതനെസമീപിച്ച്

“ഭട്ടമാം, അമ്മയും പോയതറിയുമല്ലോ. ഇപ്പോൾ എന്റെ കയ്യിൽ ഇത്രയേ ഉള്ളൂ. അതുകൊണ്ട് അമ്മയെ എവിടെ വരെ എത്തിക്കാൻ കഴിയുമോ തൽക്കാലം അത്രവരെ എത്തിച്ചാലും. പിന്നീട് ഞാൻ പോകുമ്പോൾ അമ്മയുടെ കൈയും പിടിച്ച് കൊണ്ടു പോയ്ക്കോളാം” എന്ന് പറഞ്ഞുവത്രേ. ഇതൊരു കെട്ടുകഥയാണെന്ന് തോന്നാമെങ്കിലും യഥാർത്ഥമാണ്.

മറ്റൊരു കാര്യം പൊതുവിൽ ധരിച്ച് വച്ചിരിക്കുന്നത് അർച്ചകന്റെ മകനാണെന്ന കാരണത്താൽ മാത്രം അർച്ചകരാകുമെന്നാണ്. വൈദിക കർമ്മ പരിജ്ഞാനമില്ലെങ്കിൽ പോലും ഭട്ടരുടെ മകൻ ഭട്ടനാകുമെന്നാണ്. ഷേണായിയുടെ മകൻ ഷേണായിയാകുന്നതു പോലെയല്ല ഇത്. ബ്രാഹ്മണ്യം ജന്മം കൊണ്ട് മാത്രം കിട്ടുന്നതല്ല. കർമ്മം കൊണ്ടാണ്. സാധാരണ ഇപ്പോൾ കാണുന്നത് വൈദിക ചടങ്ങുകളും മറ്റും നടത്താൻ ആ രംഗത്ത് ഒരു പരിചയവുമില്ലാത്തവരെ കൊണ്ട് ചെയ്യിക്കുന്നതാണ്. ദക്ഷിണ അവർക്കും കൊടുക്കണം. ഇത് ഫലത്തിൽ യജമാനനും യോഗ്യതയില്ലാതെ സ്വീകരിക്കുന്ന ആൾക്കും ദോഷമുണ്ടാക്കുന്നതാണ്. നിസ്സാരമെന്ന് തോന്നാവുന്ന ഈ കാര്യം യഥാർത്ഥത്തിൽ ഗൗരവമേറിയതാണ്. ഡോക്ടറുടെ കച്ചവടക്കാരനോ അധ്യാപകനോ ആയ മകൻ ചികിത്സിക്കാൻ തുടങ്ങിയാൽ എന്തായിരിക്കും ഫലം. പണം തന്നെ ദൈവമെന്ന് കരുതി ഉപാസനനടത്തുന്ന ചില വൈദികരുടെ ഇത്തരം പ്രവർത്തികൾ വൈദിക സമൂഹത്തെ തന്നെ തെറ്റിദ്ധരിക്കാൻ ഇടയാക്കുന്നുവെന്നത് ഒരു അഹിതകരമായ സത്യമാണ്. സനാതനധർമ്മാധിഷ്ഠിതമായ രീതിയിൽ പൗരോഹിത്യവും മറ്റു അനുഷ്ഠാനങ്ങളും നടത്തി പൂവ് സമർപ്പിക്കേണ്ടിടത്ത് ഒരു ഇതളെങ്കിലും ഭക്തിയോടെ അർപ്പിക്കുന്നതാണ് ഭഗവാന് പ്രിയങ്കരമെന്ന് കരുതുന്ന വൈദികശ്രേഷ്ഠർ സമുദായത്തിൽ ഉണ്ട് എന്നത് ഭാഗ്യം തന്നെ. ഇവർ ഗൃഹസ്ഥരാൽ അങ്ങേയറ്റം ആദരിക്കപ്പെടുന്നുമുണ്ട്. ത്യാഗോജ്ജ്വലമായ ഇവരുടെ സേവനത്താലാണ് സമാജത്തിൽ കുറച്ചെങ്കിലും സദാചാരവും ദൈവവിശ്വാസവും ഗുരുഭക്തിയും നിലനിൽക്കുന്നതെന്ന് ആശ്വസിക്കാം.

ഈ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് സമുദായ ക്ഷേത്രങ്ങളുടെയും സംഘടനകളുടെയും നേതൃത്വത്തിൽ ബന്ധപ്പെട്ടവരെയെല്ലാം പങ്കെടുപ്പിച്ച് ഒരു ആചാര്യ സംഗമം നടത്തി രമ്യമായ തീരുമാനത്തിലെത്തുന്നതുമാണ്.

സമാജാംഗങ്ങളുടെ ഭാഗത്തു നിന്നും ഉണ്ടാവുന്ന പലവിധം ദോഷങ്ങൾ സംഭവിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധ വേണം. ക്ഷേത്രങ്ങളെയും മറ്റു ആദ്ധ്യാത്മിക കേന്ദ്രങ്ങളെയും അർഹിക്കുന്ന ഗൗരവത്തോടെയാണ് പരിഗണിക്കേണ്ടത്. അവയെ വിനോദ സഞ്ചാരകേന്ദ്രങ്ങളായോ റിക്രിയേഷൻ ക്ലബ്ബുകൾ പോലെയോ കരുതി പെരുമാറുന്നത് ദൈവകോപത്തിനിട വരുത്തും. അതുകൊണ്ട് അതാത് ക്ഷേത്രങ്ങളിലെ നിയമങ്ങളും ചിട്ടകളും അച്ചടക്കത്തോടെ പാലിക്കുന്നതിൽ ഭക്തജനങ്ങൾ വീഴ്ച വരുത്തരുത്. ക്ഷേത്രത്തിലെ ദേവചൈതന്യം നിലനിർത്തുന്നതിന് അർച്ചകരും ഭക്തരും ഭാരവാഹികളും ഒരുപോലെ ബാദ്ധ്യസ്ഥരാണ്. ധർമ്മഗുരു സങ്കൽപ്പത്തിന്റെ മഹത്വം മനസ്സിലാക്കാതെ അടുത്തിടെ ഗൗഡസാരസ്വത ബ്രാഹ്മണരുടെ ധർമ്മഗുരു പീഠങ്ങളിലൊന്നായ ശ്രീ കാശിമഠ

സംസ്ഥാനുമായി ബന്ധപ്പെട്ട് സമാജത്തിനാകെ അപമാനമുണ്ടാക്കിയ നിർഭാ ഗ്യകരമായ പ്രശ്നം തികച്ചും കെട്ടടങ്ങിയിട്ടില്ലല്ലോ. ഗുരുവിന്റെ ആത്മീയതല ത്തിലുള്ള പരമാധികാരവും അപ്രമാദിത്വവും നിസ്സംശയം അംഗീകരിച്ച കോട തി വിധികളെയെങ്കിലും വിഘടിച്ച് നിൽക്കുന്ന ചെറിയ ഒരു ന്യൂനപക്ഷം അം ഗീകരിക്കേണ്ടതല്ലേ. സ്വാർത്ഥമതികളായ ചില ഉന്നതരുടെ താൽപര്യം സംര ക്ഷിക്കുന്നതിനും വ്യക്തികൾ തമ്മിലുള്ള വിദ്വേഷം തീർക്കുന്നതിനുമുള്ള ശ്രമ മാണ് ഇതിന് പിന്നിലെന്ന് വ്യക്തമാണ്. അതിനാണ് നിയമപ്രകാരം സ്ഥാനഭ്ര ഷ്ഠനായ ഗുരുവെന്ന് വിളിക്കപ്പെടാനുള്ള സകല യോഗ്യതകളും സ്വയം കളഞ്ഞു കുളിച്ച വ്യക്തിയെ പാവയാക്കി പ്രശ്നം തുടർന്നും നിലനിർ ത്തുന്നത്. സമാജത്തിൽ ഐക്യവും പരസ്പര വിശ്വാസവും നിലനിൽക്കുന്നത് കാണാനാഗ്രഹിക്കുന്ന ബഹുഭൂരിപക്ഷം സമുദായാംഗങ്ങൾ നിശ്ചയദാർഢ്യ ത്തോടെ ഇക്കൂട്ടരുടെ വിക്രിയകൾ ചെറുത്തു തോൽപ്പിച്ചാൽ മാത്രമേ പ്രശ്നം ഉടലെടുക്കുമ്പോൾ അതിനെലാഘവത്തോടെ വീക്ഷിച്ച് ഒറ്റക്കെട്ടായി തടയാതി രുന്നതിന്റെ പ്രായശ്ചിത്തമായി ഇനിയെങ്കിലും ഉറച്ച നിലപാടെടുത്ത് ധർമ്മഗു രുപീഠത്തിന്റേയും മഠാധിപതിയുടെയും മഹത്വം അംഗീകരിച്ച് സമാജത്തിന് പ റ്റിയ കളങ്കം മായ്ക്കാൻ ശ്രമിക്കേണ്ടതുണ്ട്. വെറും അധരവ്യായാമം നടത്തി കൂറു പുലർത്തുന്നു എന്ന് സമാധാനിക്കുന്നതിന് പകരം പ്രവർത്തി യിൽ കൂടി വിധേയത്വം കാണിച്ചേ പറ്റൂ.

സാഹിത്യം, സാമ്പത്തികം, രാഷ്ട്രീയം, വിദ്യാഭ്യാസം മുതലായ എല്ലാ രംഗങ്ങളിലും സാരസ്വത ബ്രാഹ്മണർ അവരവരുടെ പങ്ക് വഹിക്കുന്നുണ്ടെന്നത് അഭിമാനിക്കത്തതാണ്. എന്നാൽ വ്യക്ത്യധിഷ്ഠിതമായ ഇവരുടെ പ്രവർത്തനം സമാജത്തിന്റെ പേരിലല്ല എന്നത് ഖേദകരമാണ്. സമുദായത്തിന്റെ ക്ഷേമത്തി നായി പ്രാദേശിക തലത്തിൽ പ്രവർത്തിക്കുന്ന സംഘടനകൾക്കു ഒരു പഞ്ഞവു മില്ല. എല്ലാവരുടെയും ലക്ഷ്യം സമാജം സേവയാണെങ്കിൽ ഇവർക്കെല്ലാം സ ഹകരിച്ച് ശക്തമായ ഒരു കേന്ദ്രസംഘടനസമാജത്തിന് ഇതുവരെ ഉണ്ടായില്ലെ ന്നതും വലിയ പ്രശ്നമാണ്. അതിനെതരണം ചെയ്യാൻ പ്രാദേശിക സംഘടന കളുടെ പ്രവർത്തനത്തെ ഏകോപിപ്പിച്ച് കൊണ്ട് സമാജം നേരിടുന്ന പ്രശ്നങ്ങളുടെ പരിഹാരത്തിനായി ഒരു സംഘടനരൂപപ്പെടുത്തുന്ന തിൽ പ്രാദേശികമോ വ്യക്തിപരമോ ആയ താൽപര്യങ്ങൾ തടസ്സം നിൽക്കരു ത്.

ഈ ലേഖനത്തിൽ പ്രകടിപ്പിച്ച അഭിപ്രായങ്ങളും വസ്തുതകളും ആ രെയും വിമർശിക്കാനോ, കുറ്റപ്പെടുത്താനോ, ആക്ഷേപിക്കാനോ അല്ല. ഇന്നു നിലനിൽക്കുന്ന യാഥാർത്ഥ്യം ചൂണ്ടിക്കാണിച്ച് വേണ്ട പരിഹാരം നടത്തി സമാ ജത്തിൽ ക്ഷേമവും ഐക്യവും നിലനിർത്തി കാണണമെന്ന ആഗ്രഹം മൂലമാ ണെന്ന വസ്തുത സഹൃദയർ വിലയിരുത്തി തെറ്റുകൾ വല്ലതും കടന്നു കൂടിയി ട്ടുണ്ടെങ്കിൽ പൊറുക്കണമെന്നും അപേക്ഷിച്ച് ഉപസംഹരിക്കുന്നു.

*****

# KNOWLEDGE OF VEDAS VS MODERN SCIENCE

Compiled by Babu Raghutham

PART 1

I was a voracious reader during my student days. Right from my childhood my parents inculcated the habit of reading in me. I used to get only books as my birthday gifts (not toys) from my father ever since the days when I could read by myself. Later I read everything that I could lay my hands on. The fact that I was the only child, with no siblings to play with, diverted my attention singularly to books. Throughout my career as a Banker my reading was limited only to my need based requirements. During the frequent transfers the biggest cartons that used to be moved were my collection of books. After retirement I turned to reading with vengeance, making up for the lost years. When I started writing articles for Saraswath Vani I was exposed to a lot of stuff about our Puranas during my search for answers. My only regret in life now is that I did not learn Sanskrit , which could have given me better insight into the whole reservoir of knowledge handed down by our ancestors.

Our Vedas are such reservoirs of ancient wisdom that a lifetime may not be enough to study it. These are the ancient religious texts which define truth. It is believed that the texts were received by scholars directly from God and passed on to the generations by word of mouth.

The credit for almost all the great inventions and discoveries so far has always been given to the Western world. Their achievements are well-documented and widely shared , whereas ours remained an exclusive preserve of a few and were shared selectively. Here we need to draw a distinction between discovery and invention. To discover is to figure out something which pre-exists. The solar system, phenomenon of eclipses, photosynthesis, cloud formations, energy and its sources along with their under-lying principles were discovered by the scholars of ancient India and these were duly recorded in Vedic and Post Vedic literature which flourished between 7000 B.C. to 1000 A.D. Rig Veda explains movement of Moon around Earth and Earth around Sun. Many discoveries of Physics, Chemistry, Botany, Astronomy,

Meteorology and Ecology which are attributed to the scientists belonging to the Sixteenth Century A.D onwards, have actually been fully and comprehensively explained in the Vedas.

In contrast, to invent is to create something new, based on a chain of discoveries already done. Vedas do not deal with such inventions for example car, airplane, generation of electricity and computers etc. However, lakhs of ancient Sanskrit manuscripts, which include Vimanashastra, Vrikshayurveda, Rasayanshastra etc are documented and kept with the libraries in India. The details of these could form a subject matter modern scientific research in future.

Let us examine the following:

1.Sushruta Samhita is the oldest Medical and Surgical Encyclopedia known to mankind and was written during the 6th century BC. The Sushruta Samhita contains 184 chapters with descriptions of 1,120 illnesses, 700 medicinal plants, 64 preparations from mineral sources and 57 preparations based on animal sources. Sushruta is considered to be the first human to perform medical surgeries. The book also has vast details on embryology, human anatomy, along with instructions for venesection, the positioning of the patient for each vein, and the protection of vital structures (marma). The oldest documented evidence (9000 years ago) for the drilling of human teeth of a living person was found in Mehrgarh along with the evidences of orthopedic surgeries. But advent of modern medicine as it is practiced today can be traced back to the Stone Age when primitive forms of herbal medicines were used. But the Vedas predate this by several thousands of years.

2. Vedas were the first ones to acknowledge the existence of the Solar System. Rig Veda 1.35.9 says ' Sun moves in its orbit which itself is moving. Earth and other bodies move around sun due to force of attraction, because sun is heavier than them'. But modern astronomers had to wait till 1543. when Nicolaus Copernicus developed the Heliocentrism, the astronomical model in which Sun is positioned near the center with Earth and the other planets orbiting around it in their paths. Much before Isaac Newton explained gravity, ancient Indian scholars had already figured out how it worked.

3.Mahabharata mentions the concept of Cloning, Test tube babies and Surrogate mothers. Gandhari had 100 sons. There is the scientific explanation behind her giving birth to a 100 kids. Each 'Kaurava' was created by splitting the single embryo into 100 parts and growing each part in a separate kund (container). Is this not identical to the IVF or cloning process of today. The birth of Karn, with the characteristics adopted from men of Kunti's choice runs parallel to the concept of genetically modified babies. The world's first baby to be conceived through IVF was born on July 25th 1978.The first gestational surrogate pregnancy was successfully achieved in 1986. I definitely believe that Vyasa's Mahabharata does not belong to the Sci-Fi genre, though it dealt with all these scientific phenomena. Recently, in November 2018, a chinese scientist has claimed to have used the gene editing technique CRISPR to create twin girls.

4.There is a verse in Hanuman Chalisa which precisely calculates the distance between earth and sun.

"Yug sahasra yojana par bhanu,
leelyo taahi madhura phal jaanu"

Hanuman travelled thousands of kilometers to swallow the sun thinking it to be fruit. The word-to-word translation of the same excerpt reveals the distance that Hanuman travelled.

1 Yuga = 12000 years. 1 Sahsra = 1000.
1 Sahasra Yug = 12000x 1000 = 12,000,000 years.
1 Yojana = 8 miles (as per 14th century astronomer Paramesvara)
1 mile = 1.6 kms
So 12,000,000 x 8 x 1.6 = 153,600,000 kms.

As per modern scientific calculation Earth's closest approach to sun called 'perihelion' is about 146,000,000 kms and the farthest approach called 'aphelion' is about 152,000,000 kms. This difference is because of the elliptical orbit of earth around the Sun. The average distance is said to be around 150,000,000 kms.

5. Our ancient scholars already knew about the Speed Of Light. Sayana, a vedic scholar from the 14th century once said, "With deep respect, I bow to the sun, who travels 2,202 yojanas in half a nimisha". Nimisha is the time taken for the blink of an eye. Shanti

Parva of Mahabhartata describes Nimisha as follows.
15 Nimishas = 1 Kastha
30 Kashtas = 1 Kala
30.3 Kala = 1 Muhurtha
30 Muhurthas = 1 Diva-Ratri (Day – Night)
We know Day - Night is 24 hours
So we get 24 hours = 30x30.3x 30x 15 = 4,09,050 nimishas.
We also know 1 hour = 60x60 = 3600 seconds
So 24 hours= 24x 3600 = 86400 seconds = 4,09,050 nimishas
So 1 nimisha = 86400/4,09,050 = 0.2112 seconds.
That is the time taken for the blink of an eye.
1 Yojana is 9.09 miles (as per Vishnu Purana).
So the speed of light is 2,202 Yojanas in half a nimisha.
2202 x 9.09 = 20016.18 miles per 0.1056 seconds ( half a nimisha)
Which is 1,89,547 miles per second
As per modern science the speed of light is 186000 miles per second.
See how close our Vedas are.

The length of the yojana varies depending on the different standards adopted by different Indian astronomers. In the *Surya Siddhanta* of the 5th century, for example, a yojana was equivalent to 5 miles and the same was matched by Aryabhata in his sanskrit astronomical treatise Aryabhattiya . However 14th century scholar Paramesvara and later A. C. Bhaktivedanta Swami Prabhupada defined the yojana to be about 1.5 times longer, about 8 miles. In *The Ancient Geography of India*, Alexander Cunningham says that a yojana is traditionally held to be around 8 to 9 miles and calculates by comparison with Chinese units of length that it could have been between 6.7 miles and 8.2 miles.

6.Vedas also explained the science behind Eclipses. While the world feared the eclipses and associated all types of paranormal occurrences with the phenomenon, Vedas already had a very proper and scientific explanation. The below excerpt is proof that they knew that the moon wasn't self illuminated. Rig Veda 1.84.15 "The moving moon always receives a ray of light from sun".

There is a verse on eclipse which translates to "O Sun! When you are blocked by the one whom you gifted your own light (moon), then earth gets scared by sudden darkness"

## विद्यार्थि पंक्ति

| | | |
|---|---|---|
| दूद | പാൽ | Milk |
| साया/साई | പാട | Cream ofMilk |
| ताक | മോര് | Butter Milk |
| मेणायि | തൈര് | Curd |
| लोणि | വെണ്ണ | Butter |
| तूप | നെയ്യ് | Ghee |
| तक्का) कडि | കാച്ചിയ മോര് | Tonned Butter Milk |

**गोंय आनी केरळ कोंकणींतलें अंतर**

| | | |
|---|---|---|
| धोल | - | गुहे |
| चार्फे | - | चंपें |
| परिमळोदक | - | गुर्बा उदाक |
| मोस्त्र नमूनो | - | उदाहरण |
| अमीत | - | म्हस्त, भोर्नु |
| अमूक | - | अमकें/अमको |

आभार : "स्पन्दन"

केरळ कोंकणी अकादेमी

## Notice

The General Body meeting of the **VANITHA VIBHAG, YUVAK VIBHAG** and **VIDHYARTHI VIBHAG** of the S.G.S Sabha for the term **2018 - 20** will be held on **11 am on 10-03-2019 (Sunday)** at **HARI VENKATESH HALL, Railway Station Link Road, Calicut** as per the following details.

1. Prayer
2. Welcome address-Secretary, S.G.S. Sabha
3. Reporting by Vanitha, Yuvak and Vidyarthi Vibhags
4. Presidential address
5. Election of Seven Managing committee members including President and Secretary for each of the three Vibhags for the term 2018-20
6. Installation of the newly elected office bearers
7. Felicitations
8. Any other matter with the permission of the Chair
9. Vote of thanks

NOTE: 1, Members and their first relatives who are studying for a recognized academic course are eligible to vote and contest in Vidyarthi Vibhag. 2.Members and their first relatives who are aged between 21 and 40 are eligible to vote and contest in Yuvak Vibhag.3.Members and their first relatives who are women and aged above 21 are eligible to vote and contest in Vanitha Vibhag.

Nominations can be submitted to the Secretary any time before the conduct of elections.

For Governing Council
Prabhakar Kamath, Secretary
Mob: 9447171224

# കൊങ്കണി കവിതാസായാഹ്നം



കേന്ദ്ര സാഹിത്യഅക്കാദമിയുടെ സാഹിത്യവേദി (Literary Forum) പദ്ധതിയിൻ കീഴിൽ വ്യത്യസ്തമായ ഒരു കവിതാസായാഹ്നം കോഴിക്കോട് ശ്രീ സുകൃതീന്ദ്ര കലാമന്ദിറിൽ നടന്നു. കൊങ്കണി ഭാഷാ പ്രതിഷ്ഠാനത്തിന്റെ സഹകരണത്തോടെ 2019 ഫെബ്രുവരി 10 ഞായറാഴ്ച ഉച്ചതിരഞ്ഞ് 3 മണിയ്ക്ക് ആരംഭിച്ച പരിപാടിയിൽ ഡോ.ബാലഗോപാൽ ടി.എസ്.പ്രഭു അദ്ധ്യക്ഷത വഹിച്ചു.കുമാരി സ്വാതിറാവുവിന്റെ ഈശ്വരപ്രാർത്ഥനയ്ക്കു ശേഷം പ്രൊഫ.പുഷ്പാ മല്ലൻ, ഡോ.പി.കെ.രാധാമണി എന്നിവർ ചേർന്ന് പ്രശസ്ത കൊങ്കണി എഴുത്തുകാരിയായിരുന്ന യശഃശരീരയായ ഡോ.എൽ.സുനീത ബായിയുടെ ഛായാചിത്രത്തിൽ പുഷ്പമാല്യം ചാർത്തി. ചടങ്ങിൽ പ്രകാശനം ചെയ്യുന്ന പുസ്തകം തയ്യാറാക്കിയ ഡോ. സുനീത ബായ് കൊങ്കണി കവി, പരിഭാഷിക, ബഹുഭാഷ പണ്ഡിത എന്നീ നിലകളിൽ പ്രശസ്തയാണ്. തുടർന്ന് കേന്ദ്ര സാഹിത്യഅക്കാദമിയുടെ കൊങ്കണി ഉപദേശകസമിതി അംഗമായ ശ്രീ പയ്യന്നൂർ രമേഷ്പൈ സ്വാഗതം ആശംസിക്കുകയും കാര്യപരിപാടിയെകുറിച്ച് സംക്ഷിപ്തമായി സംസാരിക്കുകയും ചേയ്തു.കൊങ്കണിയിലെ അറിയപ്പെടുന്ന കവികളായ ശ്രീ ശരത്ചന്ദ്ര ഷേണായ്, ശ്രീ. ആർ.എസ്. ഭാസ്ക്കർ, ശ്രീമതി സ്മിത ഷേണായ്, ശ്രീ എൻ.ബാലകൃഷ്ണമല്ല്യ എന്നിവർ തങ്ങളുടെ മൂന്നു കവിതകൾ വീതം അവയുടെ അന്യഭാഷാ വിവർത്തനത്തോടൊപ്പം അവതരിപ്പിച്ചു. പിന്നീട് കേന്ദ്ര സാഹിത്യ അക്കാദമി പ്രസിദ്ധീകരിച്ച 'ഹേം പുരാതന കിന്നരം' എന്ന കൊങ്കണി കവിതാ സമാഹാരത്തിന്റെ പ്രകാശനം നടന്നു. പുസ്തകത്തിന്റെ ആദ്യപ്രതി ശ്രീ.കെ. സുരേന്ദ്രറാവു (എഡിറ്റർ, സാരസ്വതിവാണി) വിനു നൽകിക്കൊണ്ട് ഡോ.പി.കെ രാധാമണി പ്രകാശനം നിർവ്വഹിച്ചു. ജ്ഞാനപീഠ പുരസ്കാര ജേതാവും യശഃ ശരീരനുമായ പ്രശസ്ത മലയാള കവി ശ്രീ ഒ.എൻ.വി.കുറുപ്പിന്റെ തിരഞ്ഞെടുത്ത കവിതകളുടെ കൊങ്കണി വിവരത്തിനസമാഹാരമാണ് ഈ പുസ്തകം. ഡോ.എൽ.സുനീതാ ബായിയാണ് കവിതകൾ പരിഭാഷപ്പെടുത്തിയത്. കേന്ദ്രസാഹിത്യഅക്കാദമിയുടെ കൊങ്കണി ഉപദേശകസമിതി അംഗമായ ശ്രീ.ചന്ദ്രബാബു യു.ഷെട്ടി കൃതജ്ഞത പ്രകാശിപ്പിച്ചു. എസ്.ജി..എസ്. സഭാ മുൻ പ്രസിഡന്റ് ശ്രീ.എസ്.ഡി.ഷേണായി വിശിഷ്ടാതിഥികൾക്കുള്ള ഉപഹാരങ്ങൾ വിതരണം ചെയ്തു. ശ്രീമതി രൂപാ എസ്.പൈയും കുമാരി സ്വാതിറാവുവും കാര്യപരിപാടിയുടെ അവതാരകരായിരുന്നു.

## SHRAAVANA POORNIMA UPAHAARA FUND

Shri. G. Suresh Babu, Smt. Kasthuri Somanath Naik, Shri. G.Jaiker Pai, Smt. Latha Sudhakar Baliga and Shri.C.A.G. Santhosh Pai has instituted an endowment in memory of their beloved parents, M.Gopalkrishna Pai and Latha Bai (Rohini) for Rupees Twenty Five Thousand (Rs. 25,000) towards Shraavana Poornima Upahaara Fund of the Sabha.

## SARASWATH VANI PUBLICATION

Shri. G. Suresh Babu, Smt. Kasthuri Somanath Naik, Shri. G.Jaiker Pai, Smt. Latha Sudhakar Baliga and Shri.C.A.G. Santhosh Pai has instituted an endowment in memory of their beloved parents, M.Gopalkrishna Pai and Latha Bai (Rohini) for Rupees Twenty Five Thousand (Rs. 25,000) towards Publication of the Saraswath Vani.

## പണ്ടരിനാഥ ഭുവനേന്ദ്ര പുരസ്ക്കാർ 2018



കേരള കൊങ്കണി അക്കാദമിയുടെ "പണ്ടരിനാഥ ഭുവനേന്ദ്ര പുരസ്ക്കാർ" 2018 -ന് കൊച്ചിയിലെ ശ്രീമതി ഉഷ ആർ ഭട്ട് അർഹയായി. അവരുടെ "കുടജാദ്രി വൈയിർചി സൗന്ദര്യലഹരി" എന്ന യാത്രാ വിവരണത്തിനാണ് അവാർഡ്. അവർ ശ്രീ. KNR ഭട്ട് എക്സ് ചെയർമാൻ എം.എസ്സി ബാങ്കിന്റെ ഭാര്യയാണ്. അവർ തെലുങ്കു ഭാഷയിലും എഴുതാറുണ്ട്.

പണ്ടരി നാഥ ഭുവനേന്ദ്ര പുരസ്ക്കാർ - 2018 ശ്രീമതി ഉഷ ആർ ഭട്ടിന് ബഹുമാനപ്പെട്ട ജസ്റ്റിസ് എൻ.നരേഷ്, കേരള ഹൈക്കോടതി 2019 ജനുവരി 27 -ാം തിയ്യതി സമ്മാനിച്ചു. സ്പന്ദൻ മാസികയുടെ 100 -ാമത് ലക്കാഘോഷത്തിൽ വെച്ചാണ് സമ്മാനദാനം നിർവ്വഹിച്ചത്.

## SRIMAD MAHABHARATHA DISCOURSE

Samajbandhavas,

It is my pleasure to invite all for the spiritual talk on " **SRIMAD MAHABHARATHA"** (Aadiparva and Sabhaparva) by Smt.Bhavana Bhaskar Prabhu, Mumbai at " Sankaralayam", opp. P.M.Stores, Tiruvangad, Thalassery from 8th March to 29th March 2019 between 5.30 pm and 8 pm. Medium of talk will be in Konkani.

I hereby request all of you to utlise this divine opportunity and participate in large numbers.

Smt. Sumathi Rajendranatha Pai
9447 044566

# खास दीस

## MARCH 2019

6 Wednesday : Amaavasi, Maagha Maasa Avasaanam
7 Thursday : Falguna Maasa Aarambham
11 Monday : Panchami Naagabhisheka pooja
14 Thursday : Meena Sankramanam
17 Sunday : Ekadashi
20 Wednesday : Kaama Dhahanam
21 Thursday : HOLI, Pournami
24 Sunday : Sankashta Chathurthi, Chandrodayam at 10 - 01 PM
31 Sunday : Ekadashi

## 2019 APRIL

5 Friday : Amaavasi, Falguna Maasa - Sishira Rithu- Vilambi Naama Samvatsara Avasanam
6 Saturday : VIKAARI Naama Samvatsara Aarambham
SAMSAAR PADAVO

SGS SABHA WISHES
ALL OUR MEMBERS A HAPPY YUGADI

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

